# ജനറൽ

ജെനെറ്റ് ചാർട്ടേഴ്സ്, ചിത്രങ്ങൾ : മൈക്കൽ ഫോർമാന്

മലയാളം: കെ.കെ.കൃഷ്ണകുമാർ

illustrated by

Michael Foreman

# The General

Janet Charters

പണ്ട് ഒരിടത്ത് ഒരു ജനറൽ ഉണ്ടായിരുന്നു.
ജനറൽ എന്ന് വച്ചാൽ വലിയ പട്ടാള മേധാവി



ജനറൽ ജൊധ്പൂർ എന്നായിരുന്നു അദ്ദേഹത്തിന്റെ പേര്. താൻ ലോകത്തെ ഏറ്റവും പ്രശസ്തനായ ജനറൽ ആയിത്തീരണം എന്നും ലോകമെമ്പാടുമുള്ള സൈനിക മേധാവികൾ തന്റെ സൈന്യത്തെ  പ്രശംസിക്കണം എന്നുമായിരുന്നു മൂപ്പരുടെ മോഹം. ഇതിനായി അദ്ദേഹം തന്റെ സൈന്യത്തെ കടുത്ത ചിട്ടയോടും അച്ചടക്കത്തോടും കൂടി  നിലനിർത്തി. അവർക്ക് എപ്പോഴും ജോലി കൊടുത്തു. ചില സൈനികർ തോക്കിൻ കുഴൽ വൃത്തിയാക്കിക്കൊണ്ടിരിക്കെ മറ്റു ചിലർ ഇസ്തിരിപ്പണി ചെയ്തു കൊണ്ടിരുന്നു. മറ്റുള്ളവർ  ഷൂസും മെഡലുകളും മറ്റും പോളിഷ് ചെയ്യുന്ന തിരക്കിലായിരുന്നു

.



എന്നും രാവിലെ സൂര്യന്റെ ആദ്യകിരണങ്ങളോടോപ്പം മുഴുവൻ പട്ടാളക്കാരും ചിട്ടയായി വസ്ത്രം ധരിച്ച് പരേഡ് മൈതാനത്തിലെത്തി  മാർച്ച് പാസ്റ്റിനുള്ള പരിശീലനത്തിൽ പങ്കെടുക്കണം എന്ന് കർശന നിർദേശം ഉണ്ടായിരുന്നു.




പരേഡ് തീർന്നാൽ ഉടൻ പട്ടാളക്കാർ പല ഗ്രൂപ്പുകളായി തിരിയും. പാചകക്കാർ ഭക്ഷണമുണ്ടാക്കാൻ അടുക്കളയിലേക്കു പോകും. കുതിരപ്പട്ടാളക്കാർ ലായത്തിലേക്ക് പോയി കുതിരകൾക്ക് ആഹാരം നൽകുകയും അവരെ  പരിചരിക്കുകയും ചെയ്യും. എല്ലാം ചിട്ടയായി നടക്കുന്നുണ്ട് എന്ന് സൈനിക മേധാവികൾ  ഉറപ്പു വരുത്തിക്കൊണ്ടിരുന്നു.



സന്ധ്യയോടെ ക്യാമ്പ് ശാന്തമാവും. അപ്പോൾ മുതൽ ഏറെ ഇരുട്ടുന്നതുവരെ ജനറൽ വായനയിൽ മുഴുകും. ലോകത്തിലെ ഏറ്റവും പ്രശസ്തരായ ജനറൽമാരെപ്പറ്റിയും പേരുകേട്ട യുദ്ധങ്ങളെപ്പറ്റിയുമുള്ള വിവരങ്ങളും കഥകളും അടങ്ങിയ പുസ്തകങ്ങൾ ആണ് മൂപ്പർക്ക് പ്രിയം. അപ്പോഴൊക്കെ താൻ ലോകത്തിലെ ഏറ്റവും പ്രശസ്ത ജനറലാവുന്നതും തന്റെ സേന ലോകമെങ്ങും വാഴ്ത്തപ്പെടുന്നതും ഒടുവിൽ തങ്ങളെക്കുറിച്ചു ഒരു തടിച്ച പുസ്തകം തന്നെ രചിക്കപ്പെടുന്നതും അദ്ദേഹം സ്വപ്നം കണ്ടുകൊണ്ടിരുന്നു.

.



ഒരു ഞായറാഴ്ച നമ്മുടെ ജനറൽ കുതിരപ്പുറത്ത് കയറി നാട്ടുവഴിയിലൂടെ സഞ്ചരിക്കുകയായിരുന്നു. പെട്ടെന്ന് ചോപ്പ് നിറമുള്ള ഒരു തടിയൻ കുറുക്കൻ കുറുകെ ചാടി. ജനറലിന്റെ കുതിര ഞെട്ടിപ്പോയി. അതു പിൻകാലുകളിൽ മുന്നോട്ടു കുതിച്ചു. അതോടെ ജനറൽ നിലത്തു വീണു. പേടിച്ചരണ്ട കുതിര കാട്ടു വഴിയിലേക്ക് ഓടി..

ഭാഗ്യത്തിന്  ജനറലിന് ഒന്നും പറ്റിയില്ല. അദ്ദേഹം വീണത് ഇളം പച്ചപ്പുല്ല് വളർന്നു നിൽക്കുന്ന ഒരു മൈതാനത്തായിരുന്നു. ഇളം പുല്ലിൽ നിന്ന് നേർത്ത സുഗന്ധം ചുറ്റും പരക്കുന്നുണ്ടായിരുന്നു.   ഏറ്റവും രസമുള്ള കാര്യം പച്ചപ്പുൽമെത്ത നമ്മുടെ ജനറലിന് "ക്ഷ" പിടിച്ചു എന്നതാണ്! മൂപ്പർക്ക് അവിടെ നിന്ന് എഴുനേല്ക്കാനെ മനസ്സുവന്നില്ല.. പുള്ളിക്കാരൻ ഒരു തുണ്ട് പുല്ല് പല്ലിനിടയിൽ കടിച്ചു പിടിച്ചു അങ്ങനെ രസിച്ചു കിടന്നു. പതുക്കെ വെയിലിന് ചൂട് പിടിക്കുന്നുണ്ടായിരുന്നു.





കുറെ നേരം കഴിഞ്ഞപ്പോൾ ക്യാമ്പിൽ മടങ്ങി എത്താൻ സമയമായി എന്ന കാര്യം ജനറലിന് ഓർമ വന്നു. മനമില്ലാ മനമോടെ അദ്ദേഹം എഴുനെറ്റു. എന്നിട്ട് ലെഫ്റ്റ് -റൈറ്റ് അടിച്ച് ക്യാംപിലേക്ക് മാർച്ച് ചെയ്തു.

ആ നാട്ടുവഴിയിലൂടെ ജനറൽ മുൻപും യാത്ര ചെയ്തിട്ടുണ്ട്. പക്ഷെ ഇന്ന് കാണാൻ കഴിഞ്ഞ കാഴ്ചകൾ പണ്ടൊരിക്കലും അദ്ദേഹത്തിന്റെ ശ്രദ്ധയിൽ പെട്ടിരുന്നില്ല. അന്നൊക്കെ തിരക്കു പിടിച്ചു യാത്ര ചെയ്തതു കൊണ്ടാവും. ഇപ്പോൾ അണ്ണാരക്കണ്ണന്മാർ, കാട്ടുമുയലുകൾ, കാട്ടെലികൾ, പ്രാവുകൾ...ഇവയൊക്കെ അദ്ദേഹത്തിന്റെ ശ്രദ്ധയിൽ പെട്ടു. അങ്ങു ദൂരെ മരങ്ങൾക്കിടയിൽ ഒരു മയിലിനെപോലും അദ്ദേഹത്തിനു കാണാൻ കഴിഞ്ഞു..





വളരെക്കാലത്തിനു ശേഷമാണ് അദ്ദേഹം പക്ഷികളുടെ കളകളാരവം കേൾക്കുന്നത്. അല്പം നടന്ന് അദ്ദേഹമൊരു പാടത്തിന്റെ കരയിൽ എത്തി. അവിടം മുഴുവൻ കാട്ടുപൂക്കൾ വിടർന്നു നിന്നിരുന്നു. അത്ര സുന്ദരമായ ഒരു കാഴ്ച മുമ്പെങ്ങും അദ്ദേഹം കണ്ടിരുന്നില്ല. എന്തെന്തെല്ലാം നിറങ്ങളിലും ആകൃതികളിലും ഉള്ള പൂക്കൾ! അദ്ദേഹത്തിന് വല്ലാത്ത ആശ്ചര്യം തോന്നി.. ഭാവനാ സമ്പന്നനായ ഒരു ചിത്രകാരന് സ്വപ്നത്തിൽ പോലും ഇത്രയേറെ വർണ വൈവിധ്യം സൃഷ്ടിച്ചെടുക്കാൻ കഴിയില്ല! ജനറൽ ജോധ്പൂർ കുറെ നേരം മനം കവരുന്ന ആ സൌന്ദര്യത്തിൽ മുഴുകി നിശ്ചലനായി നിന്നു. പിന്നീട് അദ്ദേഹം വിടർന്നു നിന്നിരുന്ന ഒരു കൂട്ടം പൂക്കൾക്കിടയിൽ ഇരുന്നു.

അങ്ങിനെയിരിക്കവേ അദ്ദേഹം പൂക്കൾക്കിടയിലൂടെ പാറിനടന്നു പൂന്തേൻ നുകരുകയും പൂമ്പൊടി വിതരണം നടത്തുകയും ചെയ്യുന്ന തേനീച്ചകളെ ശ്രദ്ധിച്ചു. ഒരു തേനീച്ച ഉറപ്പായും തന്റെ മൂക്കത്ത് വന്നിരിക്കും എന്നദ്ദേഹം വിചാരിച്ചു. പക്ഷെ തിരക്കിട്ട് ജോലിചെയ്യുന്ന തേനീച്ചക്ക് അതിനൊക്കെ എവടെ നേരം? അവർക്ക് പ്രസിദ്ധനായ ആ ജനറലിനെ ശരിക്കൊന്നു നോക്കാൻ പോലും സാവകാശമുണ്ടായിരുന്നില്ല.!



ജനറൽ പിന്നെയും ഏറെ നേരം നാനാ വർണങ്ങളിലുള്ള പൂക്കളെയും അവക്കിടയിൽ പറന്നു നടക്കുന്ന തേനീച്ചകളെയും നിരീക്ഷിച്ചു കൊണ്ട് അവിടെ ചിലവഴിച്ചു. എന്തൊരു ശാന്തതയാണ് അവിടെ ! പ്രകൃതിയുടെ അതീവ ഹൃദ്യമായ ഈ മനോഹാരിത ഇതിനു മുമ്പ് അദ്ദേഹം ഒരിക്കലും കാണാതിരുന്നത് എന്തുകൊണ്ടാവാം?

കുറെ നേരം അങ്ങിനെ ഇരുന്ന ശേഷം എഴുനേറ്റപ്പോൾ അദ്ദേഹം ഇരുന്നിരുന്നിടത്ത് ഏതാനും പൂക്കൾ ഒടിഞ്ഞു മടങ്ങിക്കിടക്കു ന്നുണ്ടായിരുന്നു. അദ്ദേഹത്തിനു വിഷമം തോന്നി. മനോഹരമായ ആ പൂക്കളെ വിട്ടു പോകാൻ അദ്ദേഹത്തിന് മനസ്സു വന്നില്ല. പക്ഷെ ക്യാമ്പിലേക്ക് മടങ്ങാൻ സമയമായിരിക്കുന്നു. ഒടുവിൽ അദ്ദേഹം അക്കൂട്ടത്തിൽ നിന്ന് രണ്ടു പൂക്കൾ സാവകാശം പറിച്ചെടുത്തു. എന്നിട്ട് ക്യാമ്പിന്റെ ദിശയിൽ നടന്നു നീങ്ങി.



ജനറൽ ക്യാമ്പിൽ മടങ്ങി എത്തിയപ്പോളെക്കും നേരം രാത്രിയായി. കയ്യിൽ ഉണ്ടായിരുന്ന രണ്ടു പൂക്കൾ വെള്ളം നിറച്ച ഒരു ഗ്ലാസിൽ വച്ചു. എന്നിട്ട് ഗ്ലാസ് മുറിയിലെ ജാലകപ്പടിയിൽ സ്ഥാപിച്ചു. അധികം താമസിയാതെ അദ്ദേഹം ഉറക്കത്തിലായി.

ആ രാത്രി മുഴുവൻ പകൽ നേരത്ത് കണ്ട മനോഹരമായ കാഴ്ചകൾ അദ്ദേഹത്തിന്റെ സ്വപ്നത്തിൽ നിറഞ്ഞു നിന്നു. അത്യന്തം ഭംഗിയുള്ള പക്ഷികൾ, മൃഗങ്ങൾ, കാട്ടു പൂക്കൾ പിന്നെ സൂര്യൻ.. എല്ലാം അതിൽ ഉൾപ്പെട്ടിരുന്നു. പിന്നീട് ലെഫ്റ്റ്-റൈറ്റ് ലെഫ്റ്റ്-റൈറ്റ് ശബ്ദം മുഴക്കിക്കൊണ്ട് മാർച്ച് ചെയ്യുന്ന കൂറ്റൻ പട്ടാളം അദ്ദേഹത്തിന്റെ സ്വപ്നത്തിലേക്ക് കയറി വന്നു. പട്ടാളബൂട്ടുകളുടെ മുഴങ്ങുന്ന ശബ്ദം കേട്ട് മുഴുവൻ പക്ഷികളും മൃഗങ്ങളും പേടിച്ചരണ്ടു. അപ്പോളാണ് തന്റെ പട്ടാളക്കാർ കാട്ടുപൂക്കളെ ചവിട്ടിയരച്ചു കൊണ്ടാണ് മാർച്ചു ചെയ്തു നീങ്ങുന്നത് എന്ന കാര്യം അദ്ദേഹത്തിന്റെ ശ്രദ്ധയിൽ പെട്ടത്. പരിഭ്രാന്തനായ അദ്ദേഹം വിളിച്ചു പറഞ്ഞു: “നിർത്തൂ ! നിർത്തൂ!” പെട്ടെന്ന് അദ്ദേഹം ഉറക്കത്തിൽ നിന്ന് ഞെട്ടി ഉണർന്നു. താൻ സ്വപ്നം കാണുകയായിരുന്നു എന്നദ്ദേഹത്തിനു മനസ്സിലായി. വീണ്ടും ഉറങ്ങാൻ ശ്രമിച്ചെങ്കിലും പിന്നീട് ഉറക്കം അദ്ദേഹത്തെ അനുഗ്രഹിക്കുകയുണ്ടായില്ല..



താനും തന്റെ പട്ടാളക്കാരും കൂടി തങ്ങളുടെ മാർച്ചുകൾക്കിടയിൽ ആയിരക്കണക്കിനു സുന്ദര പുഷ്പങ്ങളെയും മറ്റ് ജീവികളെയും വേദനിപ്പിക്കുകയും ചതച്ചരക്കുകയും ചെയ്തു കാണുമെന്നു ജനറലിനു ഉറപ്പായിരുന്നു. “ഇനിയോരിക്കലും ഞാൻ ഒരു ജീവിയെപ്പോലും വേദനിപ്പിക്കുകയോ പേടിപ്പിക്കുകയോ ചെയ്യില്ല” ജനറൽ സ്വയം പ്രതിജ്ഞ ചെയ്തു : “ഇനി മുതൽ എല്ലാ ജീവജാലങ്ങളെയും സംരക്ഷിക്കാനായിരിക്കും എന്റെ ശ്രമം.. ഞാൻ കഴിയുന്നിടത്തോളം ചെടികളും മരങ്ങളും നട്ടു വളർത്തുകയും പൂക്കളെയും ജീവജാലങ്ങളെയും പരിപാലിക്കുകയും ചെയ്യും.



അടുത്ത ദിവസം രാവിലെ  അദ്ദേഹം തന്റെ സൈനികരെ വിളിച്ചു കൂട്ടി. എന്നിട്ട്  അവരോടെല്ലാം സൈനിക സേവനം നിർത്തി നാട്ടിലേക്കു മടങ്ങാനും ഓരോരുത്തർക്കും ഇഷ്ടപ്പെട്ട നല്ല ജോലികളിൽ ഏർപ്പെടാനും അഭ്യർഥിച്ചു. അവർ എല്ലാവരും ഒത്തു ചേർന്നു പ്രവർത്തിച്ച് തങ്ങളുടെ രാജ്യത്തെ ലോകത്തിലെ ഏറ്റവും സുന്ദരമായ പ്രദേശമാക്കി മാറ്റണം എന്നായിരുന്നു ജനറലിന്റെ ആഗ്രഹം. ജനറലിന്റെ വാക്കുകൾ കേട്ട് സൈനികർ അത്യന്തം സന്തോഷിച്ചു. പക്ഷെ കൂട്ടത്തിൽ ഏറ്റവുമധികം സന്തോഷിച്ചത് ജനറൽ തന്നെ ആയിരുന്നു.!

കൃഷിക്കാർ തങ്ങളുടെ വയൽ ഉഴുതു മറിച്ച് വിത്തു വിതച്ചു. അടുത്ത വിളവിറക്കാനുള്ള ശ്രമത്തിൽ മുഴുകി..



മീൻ പിടുത്തക്കാർ വലയുമായി കടലിലേക്കിറങ്ങി മീൻ പിടുത്തത്തിൽ മുഴുകി.



പഴയ പട്ടാളക്യാമ്പ് മനോഹരമായ ഒരു പട്ടണമാക്കി മാറ്റാൻ ജനറൽ  സാഹബ് പട്ടാളക്കാർക്ക് നിർദേശം കൊടുത്തു.



പട്ടണത്തിൽ കടകളും സ്കൂളുകളും കുട്ടികൾക്ക് കളിച്ചുല്ലസിക്കാൻ പറ്റിയ അനേകം പാർക്കുകളും ഉണ്ടാക്കണമെന്നായിരുന്നു അദ്ദേഹത്തിന്റെ തീരുമാനം.





ജനറൽ ജോധ്പൂർ വളരെ സന്തോഷത്തോടും ഉൽസാഹത്തോടും കൂടി പുതിയ ജോലിയിൽ മുഴുകി. എന്നും  രാവിലെ അദ്ദേഹം കാര്യങ്ങളുടെ പുരോഗതി വിലയിരുത്തി. അന്നേരം അദ്ദേഹം തന്റെ പഴയ സൈനികരെയെല്ലാം കാണുമായിരുന്നു. അദ്ദേഹവുമായി ഇടപഴകാൻ നാട്ടുകാർക്കും വളരെ സന്തോഷമായിരുന്നു.

താൻ ആദ്യമായി കാട്ടുപൂക്കളെ കണ്ട ആ സ്ഥലം അദ്ദേഹം എന്നും രാവിലെ സന്ദർശിച്ചിരുന്നു. കടുത്ത ശൈത്യകാലമാകയാൽ പൂക്കളെല്ലാം അപ്രത്യക്ഷ രായിരുന്നു. എങ്കിലും അദ്ദേഹം ആ സ്ഥലത്തെ വണങ്ങുകയും അവിടത്തെ മണ്ണ് ഇരു കൈകൾ കൊണ്ട് വാരിയെടുക്കുകയും ചെയ്തു. വസന്തം വന്നണയുമ്പോൾ മണ്ണിൽ ഉറങ്ങിക്കിടക്കുന്ന പൂ വിത്തുകൾ ഓരോന്നായി മുളച്ചു മണ്ണിനടിയിൽ നിന്ന് പുതുനാമ്പുകൾ കഴുത്ത് നീട്ടി പുറത്തു വരുമെന്നു ജനറലിന് ഉറപ്പായിരുന്നു.





ഒടുവിൽ ശൈത്യകാലം പോയി മറഞ്ഞു. കാട്ടു പൂക്കൾ ഒരിക്കൽ കൂടി ചുറ്റും മനോഹര വർണങ്ങൾ വാരി വിതറി. മരങ്ങളിൽ തളിരിലകൾ നിറഞ്ഞു. കൃഷിക്കാർ വിതച്ച വിത്തുകളിൽ നിന്ന് പുതുനാമ്പുകൾ പുറത്ത് വന്നുതുടങ്ങി.



പാടത്ത് ചോളച്ചെടികൾ തഴച്ചു വളർന്നു. തോട്ടങ്ങളിലെ ഫല വൃക്ഷങ്ങളിൽ പഴങ്ങൾ നിറഞ്ഞു. പുലർകാലത്ത് തോണി തുഴഞ്ഞ് കടലിലേക്ക് പോകുന്ന മുക്കുവർ സന്തോഷം തുളുമ്പുന്ന പാട്ടുകൾ പാടിക്കൊണ്ടിരുന്നു.

ഒരു ദിവസം ജനറൽ ജോധ്പൂരിന് രണ്ടു സുപ്രധാന കത്തുകൾ ലഭിച്ചു. അതിൽ ഒരെണ്ണം പൂർവ ദേശത്തെ പ്രസിദ്ധ ജനറൽ ആയ നിക്കോളായ് മാർക്കോവിച്ച് എഴുതിയതായിരുന്നു. പശ്ചിമ ദേശത്ത് നിന്നും വന്നെത്തിയ രണ്ടാമത്തെ കത്ത് അതി പ്രശസ്തനായ ജനറൽ കംഫർട്ടിന്റെതും. ഇരുവരും ജനറൽ ജോധ്പൂരിന്റെ നാട്ടിൽ നടക്കുന്ന പുതിയ പ്രവർത്തനങ്ങളെ അങ്ങേയറ്റം പ്രശംസിക്കുകയും ഈ അത്ഭുതകരമായ കാര്യങ്ങൾ നേരിൽ വന്നു കാണാനുള്ള ആഗ്രഹം പ്രകടിപ്പിക്കുയും ചെയ്തിരുന്നു.
ജനറൽ ജോധ്പൂർ ഉടൻ തന്നെ പ്രശസ്തരായ രണ്ടു സൈനിക മേധാവികളെയും സന്തോഷപൂർവ്വം തന്റെ നാട്ടിലേക്കു ക്ഷണിച്ചു. ജനറൽ നിക്കോളായ് മാർക്കൊവിച്ചും ജനറൽ കംഫർട്ടും എത്തിച്ചേർന്നപ്പോൾ ജനറൽ ജോധ്പൂർ തന്റെ പ്രസിദ്ധമായ പിത്തള ബാൻഡിന്റെ അകമ്പടിയോടെ അവരെ ആദരപൂർവ്വം സ്വീകരിച്ചു. പിന്നീട് അദ്ദേഹം ആ രണ്ടു മഹാന്മാരെയും തന്റെ നാട് സന്ദർശിക്കുന്നതിനായി ആനയിച്ചു.





ജനറൽ ജോധ്പൂർ അതിഥികൾക്ക് തന്റെ നാട്ടിലെ വിശാലമായ പൂന്തോപ്പുകളും വനങ്ങളും ഫല--പുഷ്പ സമൃദ്ധിയും കാണിച്ചു കൊടുത്തു. വിളഞ്ഞു നിൽക്കുന്ന പച്ചക്കറിത്തോട്ടങ്ങളും ധാന്യ വയലുകളും കാണിച്ചു. പിന്നീടദ്ദേഹം ധാരാളം പാർക്കുകളും കളിസ്ഥലങ്ങളും നിറഞ്ഞ തന്റെ മനോഹരമായ പുതു പട്ടണവും അവർക്ക് കാട്ടിക്കൊടുത്തു.



ആ നാട്ടുകാർ പക്ഷി മൃഗാദികളെ ആത്മാർഥമായി സ്നേഹിച്ചിരുന്നു എന്നും ഒരിക്കലും അവയെ ആട്ടിപ്പായിക്കുകയോ പെടിപ്പെടുത്തുകയോ ചെയ്തിരുന്നില്ല എന്നും രണ്ടു അതിഥികൾക്കും ബോധ്യമായി. ജനറൽ ഏറ്റവും ഒടുവിൽ അവർക്ക് കാണിച്ചു കൊടുത്തത് താൻ ആദ്യമായി കാട്ടുപൂക്കളെ കണ്ട ഇടം ആയിരുന്നു.

അവിടെ ഇപ്പോൾ മൈലുകളോളം ദൂരത്തിൽ അനേകായിരം നിറങ്ങളിലുള്ള ലക്ഷക്കണക്കിനു കാട്ടുപൂക്കൾ വിടർന്നു നിന്നിരുന്നു. മൂന്നു ജനറൽമാരും അത്ഭുതപൂർവ്വം കാഴ്ചകൾ ആസ്വദിച്ച് അവിടെ ഇരുന്നു. വളരെ പതുക്കെ, ശ്രദ്ധാപൂർവ്വം ഒറ്റ പൂവിനും ഒടിവ് സംഭവിക്കാത്ത വിധമാണ് അവർ ഇരുന്നത്. അവർ മൂന്നു പേരും പരസ്പരം നോക്കി പുഞ്ചിരിച്ചു. "എത്ര മഹത്തായ ആശയമാണ് അങ്ങ് നടപ്പിലാക്കിയിരിക്കുന്നത്" ജനറൽ കസ്റ്റാർഡ് പറഞ്ഞു, "അങ്ങ് അങ്ങയുടെ നാടിനെ ഈ ലോകത്തെ ഏറ്റവും മനോഹരമായ രാജ്യമാക്കി മാറ്റിയിരിക്കുന്നു"



“അങ്ങയുടെ നാട്ടുകാർ ലോകത്തിലെ ഏറ്റവും സന്തുഷ്ടരായ ആളുകളാണ് എന്നാ കാര്യത്തിൽ യാതൊരു സംശയവും ഇല്ല.” നികൊളായ് മാർക്കോവിച് കൂട്ടിച്ചേർത്തു. പിന്നീട് രണ്ടു അതിഥികളും ഒരേ ശബ്ദത്തിൽ പറഞ്ഞു: “ജനറൽ ജോധ്പൂർ, സത്യത്തിൽ ലോകത്തിലെ ഏറ്റവും പ്രശസ്തനും ഏറ്റവും മഹാനുമായ ജനറൽ അങ്ങാണ്”



പിന്നീട് ലോകത്തിലെ ഏറ്റവും പ്രശസ്തനും മഹാനുമായ ജനറൽ ആ പുൽത്തകിടിയിൽ പൂക്കളോടൊപ്പം കിടന്നു കൊണ്ട് സൂര്യനെ നോക്കി പുഞ്ചിരിച്ചു



# പ്രസാധക കുറിപ്പ്

**ജെനെറ്റ് ചാർട്ടെഴ്സ്**1938 ൽ ഇംഗ്ലണ്ടിൽ ജനിച്ചു. രണ്ടാം ലോകമഹായുദ്ധം തുടങ്ങുന്ന കാലമായിരുന്നു അത്. യുദ്ധ കാലത്തെ അനിശ്ചിതത്വം നിറഞ്ഞ അന്തരീക്ഷവും ആണവായുധ വിപത്തുകളും കണ്ടറിയാൻ അദ്ദേഹത്തിനു ധാരാളം അവസരമുണ്ടായിരുന്നു. ഈ അനുഭവങ്ങൾ അദ്ദേഹത്തിന്റെ മനസ്സിൽ ശാന്തിയുടെയും സമാധാനത്തിന്റെയും സന്ദേശം ആഴത്തിൽ കുറിച്ചിട്ടു. .

**മൈക്കൾ ഫോർമാനും** 1938ൽ ഇംഗ്ലണ്ടിൽ ജനിച്ചു. രണ്ടാം ലോക മഹായുദ്ധ ത്തിന്റെ കാർമേഘങ്ങൾ ആകാശത്ത് പരന്നു തുടങ്ങിയിരുന്നു. അക്കാലത്തു ഭയാനകമായ ഒരു രാത്രിയിൽ മൈക്കൽ മറക്കാനാവാത്ത ഒരു അപായത്തിൽ പെട്ടു. മൂന്നു വയസ്സ് മാത്രം പ്രായമുള്ള മൈക്ക് നല്ല ഉറക്കത്തിലായിരുന്ന സമയത്താണ് വീട്ടിന്റെ മേൽക്കൂരയിൽ ബോബ് വീഴുന്നത്. വളരെ അടുത്ത് വന്നു വീണ ബോംബ് ഭാഗ്യത്തിന് അൽപ്പം അകലെയുള്ള ചിമ്മിനിയിൽ തെറിച്ചു വീണ് പൊട്ടിത്തെറിച്ചു. തലനാരിഴ വ്യത്യാസത്തിലാണ് മൈക്കിൾ രക്ഷപ്പെട്ടത്. തന്റെ ബാല്യകാലത്തിന്റെ വലിയൊരു ഭാഗം ആണവ യുദ്ധ ഭീതിയിൽ കഴിച്ചു കൂട്ടേണ്ടി വന്ന അദ്ദേഹം യുദ്ധാനന്തരം സമാധാനപൂർണമായ ഒരു ലോകം സ്വപ്നം കണ്ടു...

തങ്ങളുടെ ആദ്യ പുസ്തകമായ “ജനറലി”ലൂടെ രസകരവും ഒപ്പം ജനങ്ങളുടെ ജീവിത വീക്ഷണത്തെ ആഴത്തിൽ സ്പർശിക്കുന്നതുമായ ഒരു കഥ പറയാനാണ് ജെന്നെറ്റും മൈക്കലും ശ്രമിച്ചത്. ജനങ്ങൾക്ക് തങ്ങൾ ജീവിക്കുന്ന ലോകത്തോടു അടുപ്പവും മമതയുമുണ്ടാവാൻ തങ്ങളുടെ കൃതി പ്രചോദനം നൽകണം എന്നവർ ആശിച്ചു. എഴുതപ്പെട്ടിട്ടു 50 വര്ഷം പൂർത്തിയായെങ്കിലും ഇന്നും ഈ പുസ്തകം അത് എഴുതപ്പെട്ട കാലത്തേക്കാൾ പ്രസക്തമായി തുടരുന്നു.

ഇന്നത്തെ ലോകത്തിൽ നമുക്ക് സമാധാനം മാത്രം പോരാ. പരിസര സംരക്ഷണവും അതി പ്രധാനമാണ്.ഈ രണ്ടു പ്രധാന പ്രശ്നങ്ങളിലേക്കും ഈ പുസ്തകം നമ്മുടെ സജീവ ശ്രദ്ധ ക്ഷണിക്കുന്നു.

## ജെനെറ്റ് ചാർട്ടേഴ്സ്

ഇംഗ്ലണ്ടിലെ സൈന്റ് മാർതിസ് സ്കൂൾ ഓഫ് ആർട്ടിലാണ് വിദ്യാഭ്യാസം നേടിയത്. അവിടെ വച്ചാണ് അവർ മൈക്കൽ ഫോര്മാനെ കണ്ടു മുട്ടിയതും. ജെനെറ്റ് ഇപ്പോൾ തന്റെ രണ്ടു പൂച്ചകളോടൊപ്പം ലണ്ടനിൽ താമസിക്കുന്നു. അവർ ഇപ്പോഴും സ്വന്തം ചിത്രങ്ങളുടെ പ്രദർശനം സംഘടിപ്പിക്കാറുണ്ട്.

## മൈക്കൽ ഫോര്മാൻ

പന്ത്രണ്ടു വർഷത്തോളം പൂർണ കാല കലാ വിദ്യാർഥിയായിരുന്നു. അദ്ദേഹത്തിന്റെ പല പുസ്തകങ്ങൾക്കും അന്താരാഷ്ട്ര പുരസ്കാരങ്ങൾ ലഭിച്ചിട്ടുണ്ട്. അദ്ദേഹം ചാൾസ് ഡിക്കൻസ്, ഓസ്കാർ വൈൽഡ്, ഷേയ്ക്ക്സ്പിയർ തുടങ്ങിയ പല പ്രശസ്ത എഴുത്തുകാരുടെയും രചനകൾക്ക് ചിത്രീകരണം നിർവഹിച്ചിട്ടുണ്ട്.





പണ്ടൊരിക്കൽ അഹങ്കാരിയായ ഒരു ജനറൽ യാത്രക്കിടയിൽ കുതിരപ്പുറത്തുനിന്നു താഴെ വീണു. അന്ന് നിലത്തു വീണു കിടക്കവേ ആദ്യമായി അദ്ദേഹം തന്റെ ചുറ്റും നിലത്തു വളർന്നു നിൽക്കുന്ന കാട്ടു പൂക്കളുടെ സൌന്ദര്യം ആസ്വദിക്കാൻ ഇടയായി. അന്നദേഹം ഈ ലോകത്തെ സമാധാനവും സൌന്ദര്യവും കൊണ്ട് നിറയ്ക്കുമെന്നു ദൃഢ പ്രതിജ്ഞ ചെയ്തു.

ഏതാണ്ടു അമ്പതു വർഷം മുമ്പ് ശീതയുദ്ധത്തിന്റെ മൂർധന്യത്തിലാണ് ഒരു ദമ്പതികൾ കുട്ടികൾക്കുവേണ്ടി പുതിയ മട്ടിലുള്ള ഈ പുസ്തകം രചിച്ചത്. യുദ്ധവും പരിസ്ഥിതി നാശവും സൃഷ്ടിക്കുന്ന മഹാ വിപത്തുകളിലേക്ക് ഈ പുസ്തകം വിരൽ ചൂണ്ടുന്നു.

ഈ പുസ്തകം എഴുതപ്പെട്ട കാലത്താണ് ജോൺ എഫ് കെന്നഡി അമേരിക്കയുടെ രാഷ്ട്രപതിയായി തെരഞ്ഞെടുക്കപ്പെട്ടത്. അതേ വർഷം ആഗസ്റ്റിൽ ആയിരുന്നു ബരാക് ഒബാമയുടെ ജനനം. അനേക ദശകങ്ങൾ പിന്നിട്ടു കഴിഞ്ഞിട്ടും ഈ കൊച്ചു പുസ്തകം ഇന്നും അതീവ പ്രസക്തമായി തുടരുന്നു.

അതെ! സത്യത്തിൽ ഇത് നമ്മുടെ കാലഘട്ടത്തിന്റെ പുസ്തകമാണ്.

